ഓം ഹ്രീം നമോ ഭഗവതേ സർവജ്ഞായ
പ്രഭൂണാം പ്രഭവേ ശ്രീ വിദ്യാധിരാജായ നമഃ ॥



# തത്ത്വമസി

[വിദ്യാധിരാജഗദ്യം]

രചന

ദർശനാചാര്യ

**പ്രൊഫ: എ. വി. ശങ്കരൻ**

ഓം ഹ്രീം നമോ ഭഗവതേ സർവജ്ഞായ
പ്രബുദ്ധാനാം പ്രഭവേ ശ്രീ വിദ്യാധിരാജായ നമഃ ||



# തത്ത്വമസി

[വിദ്യാധിരാജഗദ്യം]

രചന

ദർശനാചാര്യ

**പ്രൊഫ: എ. വി. ശങ്കരൻ**



# തത്ത്വമസി

[വിദ്യാധിരാജഗദ്യം]


രചന

ദർശനാചാര്യ

**പ്രൊഫ: എ. വി. ശങ്കരൻ**

സമ്പാദനം

**ടി. ജി**

സംവിധാനം

**പ്രേമദിവാകർ**



പ്രസാധനം

**വി. വി. പബ്ളിഷേഴ്സ്**

തിരുവനന്തപുരം–695025

ഫോൺ: 435441

വിതരണം

**'ദർശനം'**

മുദ്രണം

**ജവഹർ പ്രിന്റേഴ്സ്**

ചാല, തിരുവനന്തപുരം–695036

ഫോൺ: 78513

**1995**



"ശ്രീ തീർത്ഥപാദപുരാണം" എന്ന സംസ്കൃത മഹാകാവ്യത്തിന്റെ രചനാദീക്ഷ അനുഷ്ഠിച്ചുപോരുന്ന ഭട്ടാരകഭക്തകവിയും വാഗ്മിയുമായ പ്രൊഫ: എ. വി. ശങ്കരൻ അവർകൾ രചിച്ചിട്ടുള്ള ഭാഷാഗാന കാവ്യമാണ് **"ഭട്ടാരകപ്പാന"**. പ്രസ്തുത കൃതി **"തത്ത്വമസി"** എന്ന 'വിദ്യാധിരാജഗദ്യ'ത്തിൽ സംഗ്രഹിക്കപ്പെട്ടിട്ടുണ്ട്.

പുരാണശൈലിയിലുള്ള **"ശ്രീ തീർത്ഥപാദപുരാണം"** സപ്താഹമായോ, നവാഹമായോ പാരായണം ചെയ്യപ്പെടുവാൻ അനുയോജ്യമാണ്. മധുരഭാഷാശൈലിയിലുള്ള **"ഭട്ടാരകപ്പാന"** ഒരു ദിവസത്തെ അഖണ്ഡപാരായണത്തിനു യോജിച്ചതും.

ഗദ്യശൈലിയിലുള്ള **"തത്ത്വമസി"**, മർത്ത്യമഹേശ്വരനായി അവതരിച്ച പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ഉപാസകർക്ക് അവിടത്തെ ദിവ്യനാമവും രൂപവും ഹൃദയത്തിലുറക്കൊള്ളുവാൻ പര്യാപ്തമാണ്. ഇതിന്റെ ഭക്തിശ്രദ്ധാപൂർവമുള്ള പാരായണത്തിനു വേണ്ട സമയം 15 മിനിട്ടു.

ഉള്ളൂർക്കോട്ട വീട്ടിൽ നങ്കമ്മ എന്ന മഹതിയുടെയും താമരശ്ശേരി ഇല്ലത്ത് ബ്രഹ്മശ്രീ വാസുദേവശർമ്മയുടെയും അരുമസന്താനമായി *തിരുഅവതാരം ചെയ്ത്, അയ്യപ്പനായി – കുഞ്ഞനായി – ഷൺമുഖദാസനായി – വിദ്യാധിരാജനായി – ശ്രീ തീർത്ഥപാദനായി – പരമഭട്ടാരക ശ്രീ ചട്ടമ്പിസ്വാമിതിരുവടികളായി ആ പ്രിയപുത്രൻ വളർച്ച പ്രാപിക്കുന്നതും, സ്നേഹത്തിന്റെ ധ്രുവനക്ഷത്രമായി പ്രകാശിക്കുന്നതുമായ വശ്യമനോഹര ദൃശ്യങ്ങളാണ് "തത്ത്വമസി" അനുവാചകർക്ക് കാട്ടിക്കൊടുക്കുന്നത് – അനുസന്ധാനയോഗ്യമായ ഓരോ വാക്യശകലങ്ങളിലൂടെ. ഏഴുദശകക്കാലം ആർഷഭൂമിയിൽ ജീവകാരുണ്യമൂർത്തിയായി സന്നിധാനം ചെയ്ത് നമ്മെ അനുഗ്രഹിച്ച തന്തിരുവടികൾ പ്രപഞ്ചാത്മാവിൽ *വിലയം പ്രാപിച്ചിട്ട് മറ്റൊരു ഏഴുദശകക്കാലം കൂടി പിന്നിട്ടിരിക്കുന്നു.

തന്തിരുവടികളെ ഉപാസിക്കുന്നതിനുള്ള ആധികാരിക – ആധാരിക – ഉപാസ്തിഗ്രന്ഥങ്ങൾ പലതും ദർശനാചാര്യ പ്രൊഫ: എ. വി. ശങ്കരൻ അവർകൾ ഇതിനകം രചിച്ചിട്ടുണ്ട്. ഇവയിൽ ഹ്രസ്വത, അർത്ഥപുഷ്ടി, ശില്പഭംഗി, പ്രസാദം, മാധുര്യം, സംഗീതാത്മകത മുതലായ സാഹിത്യഗുണങ്ങൾകൊണ്ട് "തത്ത്വമസി" പ്രശസ്തമായിത്തീർന്നിരിക്കുന്നു. ഇത് അർത്ഥസഹിതം പ്രകാശനം ചെയ്യുവാൻ അനുമതി നൽകിയതിന് രചയിതാവിനോട് ഞങ്ങൾക്കുള്ള കൃതജ്ഞത നിസ്സീമമാണ്.

സപ്രണാമം,
ടി. ജി
പ്രേമദിവാകർ

തിരുവനന്തപുരം,
14 ഏപ്രിൽ 1995
1 മേടം 1170

---

* കണ്ണമ്മൂല – തിരുവനന്തപുരം

* ജയന്തി: 1853 ആഗസ്റ്റ് 25 / 1029 ചിങ്ങം 11 (വ്യാഴം) ഭരണി നക്ഷത്രം

* മഹാസമാധി: 1924 മെയ് 5 / 1099 മേടം 23 (തിങ്കൾ) കാർത്തിക നക്ഷത്രം

# തത്ത്വമസി

ഓംകാരമുടലാർന്ന തിരുപത്മനാഭൻ ഘനശ്യാമളാഭൻ രമാഭൂരമണാളൻ
കൗസ്തുഭശ്രീവത്സഭൂഷാഭിരാമൻ സകലഭുവനങ്ങളും പാലനം ചെയ്തു
കൊണ്ടഹിശയനശായിയായ് വിലസുന്ന പുരമുണ്ടനന്താഖ്യകോലുന്ന
പുരമവിടെയുണ്ടു മലർമങ്ക മദലുളിതചടുലപദവിന്യാസലാസ്യം
നടത്തുന്നു, പുകളെഴമതിന്നഴകു നൽകുന്ന കൊല്ലൂരിതി ഖ്യാതിയോലുന്ന
ഘനമസൃണ ഹരിനീല പരിമൃദുള തൃണരാജി സുമിത ബഹുസസ്യതരു-
കളവിരുതശുകശകുനിപരമരമണീയമാം ഗ്രാമമുണ്ടവിടെ,യതിലുണ്ടു
പുണ്യമംബാസദനാലയം, തുമ്പങ്ങളെമ്പാടുമകലെക്കളഞ്ഞീടുമതിലുണ്ട-
ഭീഷ്ടങ്ങളാശ്രിതർക്കവിളംബമേകുന്ന ജഗദംബ യവളാം തന്റെ പൂജയ്ക്കു
നറുമണമുലാവിടും വളരൊളി തുളുമ്പിടും മലരുകളൊരുക്കുന്ന മാലകൾ
കൊരുക്കുന്ന നഴകുതന്നിധി കുഞ്ഞനയ്യപ്പനുണ്ടരികിൽ നങ്കാംബികാ-
വാസുദേവാത്മജൻ, 'പ്രത്യഗ്രശങ്കരൻ', 'പ്രതിനവതഥാഗതൻ'
വാഴ്ക നീ വാഴ്ക നീ പരമഭട്ടാരകനേ !! [13]

കാഷായവസ്ത്രമൊടു കൊല്ലൂരിൽ വന്ന വരദർശനീയാകാരസന്ന്യാസി
കനിവിനൊടു നൽകിയൊരു വിഷയവിഷഹരം ശമലശമകരം സകല-
കല്യാണദം തിരുമന്ത്രമുണ്ടു, തിരുമന്ത്രത്തിലുണ്ടു പരുഷതരസംസാരദുഃഖ-
പ്പെരുങ്കടലിലുല്ലാസയാത്രയ്ക്കു തോണിയിതുഴയുന്ന ബാലാംബയും ഗുഹനു-
മാ,ദിവ്യരരുളിയൊരു സംഭൃതസമഗ്രബലസമുദഗ്രമോഹനമഹാസിദ്ധി-
സമ്പത്തിയുണ്ടതിലനുപധികകാരുണ്യശക്തിയു,ണ്ടതിലുണ്ടു പുനരഖില-
ലോകത്തെയും തന്നിലലിയിക്കുമനുപമിതമംഗല്യഭാവനാമധുരിത-
സമസ്നേഹനിർഭരം നിജരസം; ഷഡ്വദനദാസൻ, ഗുരുകുലായത്തമാം
'ചട്ടമ്പി' സംജ്ഞയാലവനിയിതിലാസ്തുതനാദൃതനുപാസിതൻ;
വാഴ്ക നീ വാഴ്ക നീ പരമഭട്ടാരകനേ!! [23]

---

ഘനം — മേഘം, രമാഭൂരമണാളൻ — ലക്ഷ്മിയുടെയും ഭൂമിയുടെയും നാഥൻ, വിഷ്ണു. അഹി — അനന്തൻ എന്ന പാമ്പ്. ലുളിതം — ഇളക്കപ്പെട്ടതു്. പദവിന്യാസം — കാൽവയ്പ്. ഖ്യാതി — യശസ്സ്. ഘനമസൃണം — കനത്തുകൊഴുത്തതു്. ഹരിനീലം — ഇന്ദ്രനീലം. സുമിതം — പൂത്തതു്. വിരുതം — ശബ്ദം. ശുകശകുനി — തത്ത മുതലായ പക്ഷികളെ ഒന്നിച്ചു പറയുന്നു. തുമ്പങ്ങൾ — ദുഃഖങ്ങൾ. പ്രത്യഗ്രശങ്കരൻ — ശങ്കരാചാര്യരുടെ പുതിയ അവതാരം; പ്രതിനവതഥാഗതൻ — പുതിയ ശ്രീബുദ്ധൻ.

വരം — ശ്രേഷ്ഠം. ദർശനീയം — കാണാൻ കൊള്ളാവുന്നതു്. ആകാരം — ആകൃതി. വിഷയം - ലൗകികഭോഗങ്ങൾ. ശമലം — അമംഗളം. ബാലാംബ — ത്രിപുരസുന്ദരി. ഗുഹൻ — സുബ്രഹ്മണ്യൻ. സംഭൃതം — സംഭരിക്കപ്പെട്ടതു്. സമഗ്രം — സകലം. സമുദഗ്രമോഹനം — അത്യന്തസുന്ദരം.

ദ്രമിഡദേശത്തിലെക്കല്ലിടക്കുറുശിയാമനന്യനകമനീയസുജനപരിഭോ- സുരഗ്രാമത്തിലാർന്നഖിലശാസ്ത്രാബ്ധികലശഭവസുബ്ബാജടാപാഠിഗള - നാളഗളിതശുഭസാരസ്വതപ്രസരമാരന്ദനിഷ്യന്ദസുഖതരനിഷേവണം സാധിച്ചുപാർജിച്ച മുദ്രാദരിദ്രതരഭദ്രംകരപ്രഥിതവിജ്ഞാനധനമുണ്ടു, വടിവാർന്നു വിലസുന്ന വടിവീശ്വരക്കാട്ടിലജ്ഞാതനവധൂതനജ്ഞാനമറ നീക്കിയുടക്കൺ തുറപ്പിച്ചു വിരുതിനൊടു നൽകിയൊരു സത്യശിവ- സുന്ദരം നിത്യനിരഘോജ്ജ്വലം മൃത്യുഭയവാരണം ചിത്തലയകാരണം തത്ത്വമയശുദ്ധതമകേവലചിദാനന്ദപരബോധമു,ണ്ടരിയ പെരിയാർ- നദീറാണി മണിവീണവായിച്ചു കർണംകുളർപ്പിച്ചു രസമൊടും വാഴുന്ന ഷഡ്‌മുഖ ഗുരുമരമാദ്യന്മൃഗപ്രകാരകമനീയഭീഷണക്കോടനാട്ടടവിയിൽ ചിതമൊടും ചെയ്ത കൊടിയ തപമുണ്ടു ബോധതരു തളിരിട്ടു പൂവിട്ടു കായ്ച്ചു കനിയാകുവാൻ, ശിഷ്യപ്രഭവകർക്കു നൽകിയ മഹാവാക്യമുണ്ടു **'തത്ത്വമസി'** പരമതിനുയിർക്കൊണ്ടു ഭാഷ്യം ചമച്ചു നിജവൃത്താന്തമു- ണ്ടതിനു വിശ്രാമമേകുന്ന നന്മ പഴയുന്ന ചന്ദനക്കാവുണ്ടു, കാവലുണ്ടപ- രവരുണാലയപ്രോത്ത ളകല്ലോലമാലാസമുദ്ഘുഷ്ടവൈശിഷ്ട്യ- മിയലുന്ന ഭൂഗർഭവസതി യതു ഞങ്ങൾക്കൊരധ്യാത്മവിശ്വവിദ്യാലയം; വാഴ്ക നീ വാഴ്ക നീ പരമഭട്ടാരകനേ!! [40]

---

സമ്പത്തി – സമ്പത്ത്. അനവധികം – അതിരററ. സമസ്നേഹം- എല്ലാവരിലും തുല്യമായ സ്നേഹം. നിജരസം—ആത്മരസം. ഷഡ്വദനൻ ആറുമുഖൻ. ഗുരുകുലായത്തം – പേട്ടയിൽ രാമൻപിള്ള ആശാന്റെ കുടിപ്പള്ളിക്കൂടത്തിൽ നിന്നു കിട്ടിയതു്. ആഹൂതൻ – വിളിക്കപ്പെട്ടവൻ. ആദൃതൻ – ആദരിക്കപ്പെട്ടവൻ.

ദ്രമിഡദേശം – തമിഴ്നാട് – തിരുനെൽവേലി. സുജനം – സജ്ജനം. ശാസ്ത്രാബ്ധി – ശാസ്ത്രങ്ങളാകുന്ന സമുദ്രം. കലശഭവൻ - അഗസ്ത്യൻ, സമുദ്രം കുടിച്ചമുനി. സുബ്ബാജടാപാഠി – സ്വാമിതിരുവടികളെ സർവ്വശാസ്ത്രങ്ങളും അഭ്യസിപ്പിച്ച ബ്രാഹ്മണശ്രേഷ്ഠൻ. ഗളനാളം – കഴുത്ത്. ഗളിതം – ഒഴുകിയതു്. സാരസ്വതം – വിദ്യ. പ്രസരം – ഒഴുക്ക്. മാരന്ദം – തേനിന്റെ. നിഷ്യന്ദം – പ്രവാഹം. നിഷേവണം – സേവനം, പാനം. ഉപാർജിച്ച – നേടിയ. മുദ്രാദരിദ്രതരം – അതിരില്ലാത്തതു്. ഭദ്രംകരം – മംഗളകരം. പ്രഥിതം – പ്രശസ്തം. വിജ്ഞാനം – അറിവ്. സത്യശിവസുന്ദരം, നിത്യനിരഘോജ്ജ്വലം, മൃത്യുഭയവാരണം, ചിത്തലയകാരണം ഈ വാക്കുകൾ തത്ത്വമയ ശുദ്ധതമ കേവല ചിദാനന്ദ പരബോധത്തിന്റെ വിശേഷണങ്ങൾ.

പിറകോട്ടു പായുന്ന വിണ്ണാർകണക്കമലഘനകടിലജടയുണ്ടു്, വെണ്ണീറണിഞ്ഞുള്ള മഞ്ജുളവിശാലതരചന്ദ്രകലപോലുള്ള നിടിലതട-മുണ്ടു്, പുരുകാരുണ്യമധുരജലസംക്ലിന്നകോമളശ്യാമനയനാംബുജദ്വന്ദ്വമു-ണ്ടാപന്നജനഹൃദയഗഹ്വരക്കൂരിരുളകറ്റുന്ന പൂനിലാപ്പുഞ്ചിരിപ്പൈമ്പാ-ലൊഴുക്കീടുമധരപുടമുണ്ടു്, രസപീയൂഷമൂറുന്ന സുഹിതസുഖസംഗീത-ഗുണമിളിതസാഹിത്യമഹിമയുതനിഗമശതസൂക്തികളുതിർക്കുന്ന മുഖമുണ്ടു്, മാറിനെപ്പാടേ മറയ്ക്കുന്ന വയറോളമുഴയുന്ന ഗംഭീരദർശന-ശ്മശ്രുതതിയുണ്ടു്, ഗളമുണ്ടു്, സഞ്ചിതസുകൃതമണികല്പിതം പോലുള്ള പാവനരുദ്രാക്ഷമാലയതിലുണ്ടു്, വിരിമാറുണ്ടു്, സിതസിതധൂളിയതി-ലുണ്ടുരപെറും പെരിയബാഹുക്കളെ, ണ്ടനഘരേഖാരഥാംഗകുലിശാങ്കുശാം-ഭോജശംഖചിഹ്നാഞ്ചിതസ്നിഗ്ദ്ധങ്ങളാമവയിലുണ്ട,സാമാന്യചൈതന്യ-ധന്യസംമാന്യമാം ചതുരതരചിന്മുദ്ര, പട്ടുസരസബഹുനാദതരളപരിമേ-ളനകലാലോലമാലോകസുന്ദരം ലോഹാംഗുലീയകം വലത്തുതർജ്ജനി-യിലുണ്ടുദരമുണ്ടു് ദൃഢയോഗപരിശീലനകൃശം, വസനമുണ്ടു് ഹിമകാശഘന-സാരശശിബിന്ദുഗജദന്തകുന്ദധവളം, ധരണിഹരിചന്ദനം സരളജനശരണ-ഫലവിതരണപരായണം ചരണയുഗമുണ്ടു ഞങ്ങൾക്കുപാസിച്ചു പരമഗതി നേടുവാൻ,നാടിന്റെ സുകൃതമൊരു പൂരുഷാകാരമാർന്നേവം വിരാജിക്കുമാശ്ചര്യധാമമേ!, വാഴ്ക നീ വാഴ്ക നീ പരമഭട്ടാരകനേ!! 5

---

പരബോധം — ബ്രഹ്മജ്ഞാനം. അതു് സത്യമാണു്. ശിവമാണു്, സുന്ദരമാണു്, നിത്യനിർമ്മലമാണു്, ഉജ്ജ്വലമാണു്, മൃത്യുഭയമൊഴിവാക്കുന്നതാണു്, ചരാചരത്തെ ലയിപ്പിക്കുന്നതാണു്, തത്ത്വമയമാണു്. ശുദ്ധമാണു്, കേവലമാണു്, ചിത്താണു്, ആനന്ദമാണു്. പെരിയാർ ഗഭീരവാണി — ആലുവാപ്പുഴ. മണിവീണവായിക്കുക — അലമാലകളുടെ ശബ്ദം മധുരമായി പുറപ്പെടുവിക്കുന്നതിനെ കാണിക്കുന്നു. കൂജത് — പാടുന്ന, ഖഗഭ്രമരങ്ങൾ — പക്ഷികളും വണ്ടുകളും.

മാദ്യത് — മദപ്പാടോടുകൂടിയ. മൃഗപ്രകരം — മാൻ, കടുവ, മുതലായ മൃഗങ്ങളുടെ സമൂഹം. കമനീയം — സുന്ദരം. ഭീഷണം — പേടിപ്പിക്കുന്നതു്. കോടനാട്ടടവി — 'കോടനാട്' എന്ന പ്രസിദ്ധമായ കാടു്. കൊടിയ — കഠിനം. പ്രവേകർ — ശ്രേഷ്ഠർ. **തത്ത്വമസി** — അതു നീയാകുന്നു. ഈ മഹാവാക്യമാണു് സ്വാമിതിരുവടികളുപയോഗിച്ചിരുന്ന ദീക്ഷാമന്ത്രം. ഉയിർക്കൊണ്ട-ജീവനുള്ള. ഭാഷ്യം — വ്യാഖ്യാനം. നിജവൃത്താന്തം — തന്റെ ജീവിതം. വിശ്രാമം — വിശ്രമം, അന്ത്യവിശ്രമം. പന്മനക്കാവ് — പന്മനയിലെ സമാധിസ്ഥാനം — ബാലഭട്ടാരകക്ഷേത്രം.

ശിവലിംഗപ്രതിഷ്ഠ നടത്തിയതു് 1106 മീനം 3 നു്.

ദളിതജനതാഹൃദയസന്താപമാകുന്ന ഘോരദാവാനലജ്വാലകൾക്കന്ത്യം വരുത്തുവാൻ ഭൂരികൃപയാം വാരിവാരിവർഷിച്ചിട്ടും വർഷാപയോദമേ! കപിലവേദവ്യാസനാരദവസിഷ്ഠശുകധന്വന്തരിപ്രഭൃതിമുനികുല-സമസ്തന ധദിവ്യതരഭവ്യതരതേജോവിശേഷം നിജതനുവിലുൾക്കൊണ്ട തുറവിയർശിഖാമണേ! ഖലകിതിലഹംഭാവസംസ്പർശശൂന്യമാം മികവെഴമഹിംസതാൻ മുക്തിസൗധദ്വാരഘണ്ടാപഥം സകലനര സംസേവ്യമെന്നു നിജവൃത്തിയാലേവർക്കമോതിക്കൊടുത്തൊരെന്നാ-ചാര്യചര്യനാമാചാര്യവര്യനേ! എന്നന്തരംഗമാം പൂങ്കാവനത്തിൽ നീയദ്വിതീയാനന്ദപരിമളം ചൊരിയുന്ന മധുമാസമായിട്ടണഞ്ഞാലു-മാത്മാവിലുള്ളിപ്പിടിച്ചോരു ഭവജസുഖവാസനാപങ്കം സമസ്തവും പൃഥു-ലാനന്ദാവപ്രഭാവപ്രവാഹത്തിനാൽ കഴുകിനീക്കുന്ന നിൻ ലോചനീലാ-മലാപാംഗവീക്ഷാവിലാസമാം ദിവ്യപമ്പാജലം തന്നിൽ മുങ്ങിക്കുളി-ക്കവാനത്തിയാലും വിഭോ സൗഭാഗ്യമനവരതമതിസുകൃതിജനഭോഗ്യ-മപരിമിതഭാഗ്യഭാസ്കര! ശംഭോ! മഹാദേവ! പരമഗുരുദേവതാ-സത്യസ്വരൂപവനേ!, വാഴ്ക നീ വാഴ്ക നീ പരമഭട്ടാരകനേ!! [73]

---

അപരവരുണാലയം — പശ്ചിമസമുദ്രം. പ്രോത്തരളം — ഇളകി മറിയുന്നതു്. കല്ലോലമാല — തിരമാല. സമുദ്ഘുഷ്ടം — നല്ലപോലെ ഘോഷിക്കപ്പെട്ടതു്, വാഴ്ത്തപ്പെട്ടതു്. വൈശിഷ്ട്യം — മേന്മ. ഭൂഗർഭവസതി — ഭൂമിയ്ക്കടിയിലെ പാർപ്പിടം. അധ്യാത്മം — ആത്മാവിനെ സംബന്ധിച്ച. വിശ്വവിദ്യാലയം — സർവ്വകലാശാല.

വിണ്ണാർ-ഗംഗ. വെളുത്ത നിറം സൂചിപ്പിക്കുന്നു. ഘനം—ഇടതൂർന്നതു്. കുടിലം — ചുരുണ്ടതു്. നിടിലതടം — നെററി. കാരുണ്യമധുരജലം — കാരുണ്യമാകുന്ന മധുരജലം. കാരുണ്യക്കണ്ണീരിന്നു് ഉപ്പുരസമല്ല; മധുരരസമാണുള്ളതു് എന്നു കവികല്പന. സംക്ലിന്നം — നനഞ്ഞതു്. ആപന്നർ — അടുത്തുവന്നവർ; ആപത്തിലാപ്പെട്ടവർ. ഹൃദയഗഹ്വരം — മനസ്സാകുന്ന ഗുഹ. രസപീയൂഷം — സാഹിത്യസംഗീതങ്ങളനുഭവിക്കുമ്പോളുണ്ടാകുന്ന ആനന്ദാമൃതം. സുഹിതസുഖസംഗീതം — ഇഷ്ടസുഖം നല്കുന്ന സംഗീതം. ഗുണമിളിതം — അർത്ഥപുഷ്ടി മുതലായ ഗുണങ്ങളിണങ്ങിയ. മഹിമയുത — മഹത്ത്വമുള്ള. നിഗമശതസൂക്തികൾ — വേദോപനിഷദ്വചനങ്ങൾ. ശ്രുതി — താരിതരമക്കൂട്ടം, സന്ദിതം — കോർത്തുകെട്ടിയ. സൂക്തമണി — രുദ്രാക്ഷത്തെയും സൂക്തമണികളെയും കുറിക്കുന്നു. സിതം — വെളുത്ത. ഭസിതം — ഭസ്മം. ഉദ്ഭേദം — ബലിഷ്ഠമായ. അംഘ്രി — നിർമ്മലം. രേഖാ — വരകൾ. രഥാംഗം — ചക്രം. കുലിശം — വജ്രം. അങ്കുശ — തോട്ടി. അംഭോജം — താമര.

എണ്ണമില്ലാതുള്ള ജന്തുജന്മങ്ങളാം ശർക്കരാകണ്ടകാകീർണ്ണഘോര-
ദുർഗ്ഗമാർഗ്ഗങ്ങളാം പിന്നിട്ടു മാനവജീവിതശൈലാന്തങ്ങളിൽ പഞ്ച-
കോശങ്ങളാം മുൾപ്പടർപ്പിന്നുള്ളിലൂടെ കണ്ണിനും കരളിനും കുളിരണി-
ച്ചീടുവാൻ കെല്പിയന്നീടാതെ ഹീനമായ് മൂകമായ് ദീനമായ് നില്ക്കുമീ
കൊച്ചുതുമ്പപ്പൂവിലെപ്പോലും നിന്നുടെ ചന്ദ്രികാശീതളം പ്രാഭാതി-
കാദിത്യമന്ദോഷ്ണങ്ങളും പദം നിഭൃതം കടന്നിങ്ങുവന്നു മഹാപ്രഭോ? [79]

നിൻചരണപല്ലവം കഴുകത്തുടങ്ങുവാനില്ലെനിക്കവിരളഗുണോദാര-
ഗന്ധം പരത്തുന്ന മധുതൈലം, മില്ലെന്റെ കണ്ഠത്തിലവികലമനോഹാരി
കിന്നരകളസ്വരം നിന്നെയറിയിച്ചോന്നു പാടിപ്പുകഴ്ത്തുവാ, നില്ലെനിക്കാനന്ദ-
ചപലനടനങ്ങളാൽ നിന്നെ മുററും രസിപ്പിക്കുവാനംഗചാലന-
കലാനൈപുണ്യ, മെന്തു ഞാൻ ചെയ്യേണ്ടു നിന്ന നിലയിൽത്തന്നെ
നിന്നുകൊണ്ടനുകമ്പയാലംബേ നനഞ്ഞുള്ള കണ്ണുമായ് മുമ്പിൽ നിന്നീടുന്ന
നിന്നെയദ്ഭുതോത്ഫുല്ലഹൃദയത്തോടും നിഷ്പന്ദമീക്ഷിക്കയെന്നിയേ? [80]

---

ചിഹ്നം — അടയാളം. അഞ്ചിതം — സുന്ദരം. സ്നിഗ്ദ്ധം — മൃദു. മഹാപുരുഷലക്ഷണങ്ങളിൽ ഒന്നാണിതു് — കയ്യിൽ ശംഖചക്രാദി-രേഖകൾ. ചൈതന്യധന്യസംമാന്യം — ചൈതന്യംകൊണ്ടു ധന്യവും മാന്യവുമായതു്. ചിന്മുദ്ര — ജ്ഞാനമുദ്ര. തള്ളവിരലും ചൂണ്ടുവിരലും കൂട്ടിമുട്ടിച്ചുണ്ടാക്കുന്ന മുദ്ര. പടുസരസബഹുനാദതാളപരിമേളനകലാലോലം എന്നതു് സ്വാമിതിരുവടികൾ വലതുകയ്യിലെ തർജ്ജനിയിൽ, ചൂണ്ടുവിരലിലിട്ടിരുന്ന ഇരുമ്പുമോതിരത്തിന്റെ വിശേഷണം. ഈ മോതിരം കൊണ്ടു് ഏതു പലകമേലും പടുവും സരസവുമായ പലതരം നാദങ്ങളുണ്ടാക്കി താളമിട്ടു രസിക്കുന്ന കലയിൽ അവിടുന്നു അതിവിദഗ്ദ്ധനായിരുന്നു. ദൃഢയോഗപരിശീലനകൃശം — നല്ലപോലെ യോഗം അഭ്യസിക്കുന്നതുകൊണ്ടു മെലിഞ്ഞുവശായതു്. വസനം — വസ്ത്രം. ഹിമം — മഞ്ഞു്. കാശം — കുതിരവാൽപ്പുല്ലു്. ഘനസാരം — കർപ്പൂരം. ശരദിന്ദു — ശരത്കാലചന്ദ്രൻ. ഗജദന്തം — ആനക്കൊമ്പു്. കുന്ദം — മുല്ലപ്പൂവു്. ധവളം — വെളുത്തതു്. ധരണിഹരിചന്ദനം — ഭൂമിയിലെ ദേവവൃക്ഷം. ആശ്ചര്യധാമം — ആശ്ചര്യമന്ദിരം.

ദളിതജനതാ — അവശജനങ്ങൾ. ദാവാനലൻ — കാട്ടുതീ. അന്ത്യം — അറുതി. ഭൂരി — ധാരാളം. വാരി — ജലം. വാരിവർഷിക്കുക — അധികമായിപെയ്യുക, വർഷാപയോദം — മഴക്കാലമേഘം. നിജതനു — തന്റെ ശരീരം. തുറവിയർ — അവധൂതന്മാർ. മുക്തിസൗധദ്വാരഘണ്ടാപഥം — മോക്ഷമാകുന്ന രാജധാനിയുടെ പടിക്കലെത്തിക്കുന്ന ശരിയായ വഴി. സകലനരസംസേവ്യം — എല്ലാ മനുഷ്യരും സേവിക്കേണ്ടതു്.

പാററയിലുറുമ്പിലും, ശാഖിയിലും ഗോവിലും ചമരപുഛത്തിലും
പുലിയിലെലിയിലരവത്തിലും. ഹരിഹരവിരിഞ്ചാദിവിബുധപരിഷ
ത്തിലും ദാനവപ്പരിഷയിലുമാത്മസ്വരൂപനായ് നിന്നു വിളയാടുവതു
താൻ തന്നെയെന്ന പൊരുളറിയും നിനക്കെന്നിൽ നിന്നെയീക്ഷിക്കുവാൻ
വിഘ്നങ്ങളെന്തു തവ മുഗ്ദ്ധനാമിവനിലും സത്വഗുണബുദ്ധിമണി
ദീപം തെളിക്കുവാനിനിയെന്തു താമസമഭേദരസസിദ്ധ! വേദാന്തസി–
ദ്ധാന്തസാരസർവ്വസ്വമേ! നിസ്തുഷപ്രജ്ഞാനസന്താനയജ്ഞദീക്ഷാപ്രഭോ!
വാഴ്ക നീ വാഴ്ക നീ പരമഭട്ടാരനേ!! [94]

---

നിജവൃത്തി – തന്റെ പ്രവൃത്തി. ആചര്യചര്യൻ – ആചരിക്കേണ്ട ചര്യകളോടുകൂടിയവൻ ചര്യ – പ്രവർത്തനങ്ങൾ. അന്തരംഗം – മനസ്സ്. അദ്വിതീയാനന്ദം ബ്രഹ്മാനന്ദം. പരിമളം – സൗരഭ്യം മധുമാസം – വസന്തം. ഭവജസുഖവാസനാപങ്കം – സംസാരസുഖങ്ങളിലുള്ള വാസനയാകുന്ന ചെളി പൃഥുലം – തടിച്ച. അനുഭാവം – അനുകമ്പ. പ്രഭാവം. മഹിമ. അപാംഗം – കടക്കണ്ണ് വീക്ഷാ – നോട്ടം. വിലാസം - ക്രീഡ അനവരതം – എപ്പോഴും. അതിസുകൃതിജനഭോഗ്യം – അതിസുകൃതികളായ ജനങ്ങൾക്കുമാത്രം അനുഭവിക്കുവാൻ പററിയതു്. അപരിമിതഭാഗ്യദാനപ്രഭു – അനന്തമായ ഭാഗ്യം ആശ്രിതർക്കു നൽകുന്ന മഹാപ്രഭു. നിഖിലഗുരുദേവതാസത്യസ്വരൂപൻ – എല്ലാ ഗുരുക്കന്മാരുടെയും ദേവന്മാരുടെയും യഥാർത്ഥ സ്വരൂപം ധരിച്ചവൻ – സ്വാമിതിരുവടികളെ ഉപാസിക്കുന്നതു് സമസ്തഗുരുജനങ്ങളെയും ദേവന്മാരെയും ഏകകാലത്തിലുപാസിക്കുന്നതിനു തുല്യമെന്നു കവിയുടെ ദൃഢവിശ്വാസം.

ശർക്കരാ – ചരല്ക്കല്ല്. കണ്ടകം – മുള്ള്. മാനവജീവിതശൈലസാനുക്കൾ – മനുഷ്യജീവിതമാകുന്ന പർവതത്താഴ്വരകൾ. പഞ്ചകോശങ്ങളെ ചുററും നില്ക്കുന്ന മുൾപ്പടർപ്പുകളായി കവി ഭാവന ചെയ്യുന്നു. കൊച്ചുതുമ്പപ്പൂവ് – കവി തന്നെ നിസ്സാരവും വർണഗന്ധാദിശൂന്യവുമായ ഒരു കൊച്ചു തുമ്പപ്പൂവായി കല്പിച്ചിരിക്കുന്നു.

ചന്ദ്രികാശീതളം – പൂനിലാവുപോലെ തണുപ്പുള്ളതു്. പ്രഭാതസൂര്യപ്രകാശത്തിന്റെ ചൂടില്ലായ്മ സൂചിപ്പിച്ചിരിക്കുന്നു. പദം – കിരണം, ചരണം. നിഭൃതം – മററാരും കാണാതെ രഹസ്യമായി.

അവിരളം – ധാരാളം. ഉദാരം - ആകർഷകം. മധുതൈലം – തേനാകുന്ന എണ്ണ. അവികലം – കുറതീർന്നതു്. കിന്നരകളസ്വരം – ദേവഗായകരായ കിന്നരന്മാരുടേതുപോലുള്ള മധുരമായ ശബ്ദം. ചാലനം – ചലിപ്പിക്കൽ. അനുകമ്പയാൽ അമ്പേ നനഞ്ഞുള്ള – എന്റെ ദയനീയമായ പരിസ്ഥിതിയിൽ കാരുണ്യം പൂണ്ടു കണ്ണീർതൂകുന്ന. ഉത്ഫുല്ലം – വിടർന്ന. നിഷ്പന്ദം – അനങ്ങാതെ – ഇമപൂട്ടാതെ.

നിസ്തുല്യവാത്സല്യവൈപുല്യമിയലുന്ന ശുഭവരദബന്ധുരശ്രീയാർന്ന തന്നുടയഹസ്തകമലത്തിനാലുദ്ധരിച്ചെന്നെ നീ പൂടിയാലും ചന്ദ്രചൂഡാ-വതാരമേ! യോഗീശ! യോഗേശ! സിദ്ധർഷിരത്നമേ! ബുധാവതംസമേ! ബുധജനചിത്തസുമകുഡ്മളദിവാകര! ശ്രീ തീർത്ഥപാദനേ! ഹരിചരണതീർത്ഥമയഗംഗാപഗാവിമലഹൃദ്യചാരിത്രനേ! വിദ്യാധിരാജനേ! വാഴ്ക നീ വാഴ്ക നീ പരമഭട്ടാരനേ!! [100]

ഓം ഹ്രീം നമോ ഭഗവതേ
സർവജ്ഞായ
പ്രഭൂണാം പ്രഭവേ
ശ്രീ വിദ്യാധിരാജായ നമഃ ||

– പ്രൊഫ: എ. വി. ശങ്കരൻ

---

ചമരപുച്ഛം—അണ്ണാൻ. അരവം—പാമ്പ്. വിബുധപരിഷത്ത്- ദേവ - സമൂഹം. ദാനവപ്പരിഷ - അസുരസമൂഹം. സത്ത്വഗുണബുദ്ധിമണി-ദീപം – സത്ത്വഗുണം നിറഞ്ഞ ബുദ്ധിയാകുന്ന രത്നദീപം. അദ്വൈതരസം- 'ഏകഭാവന'കൊണ്ടുള്ള ആനന്ദം. വേദാന്തം – ശങ്കരാചാര്യപ്രോക്തമായ വേദാന്തം. സിദ്ധാന്തം — ശൈവാചാര്യന്മാർ പ്രചരിപ്പിച്ച തത്ത്വചിന്ത. ഇവ രണ്ടിന്റെയും സമന്വയമാണ് സ്വാമിതിരുവടികൾ ആവിഷ്ക്കരിച്ച തീർത്ഥപാദസംപ്രദായം. നിസ്തുഷം – പതിരില്ലാത്ത. പ്രജ്ഞാന-സന്ദാനം – അറിവുനല്കൽ. അതൊരു യജ്ഞം പോലെ സ്വാമിതിരു-വടികൾ അനുഷ്ഠിച്ചിരുന്നു ആ യജ്ഞത്തിൽ ദീക്ഷിതനായിരുന്നു അവിടുന്ന്.

യോഗീശ- യോഗികളുടെ നായകൻ. യോഗേശൻ– സമസ്തയോഗങ്ങളുടെയും നായകൻ അവിടുന്ന് 'സ്നേഹയോഗവും' പ്രചരിപ്പിച്ചിരുന്നു-വല്ലൊ ['ഭട്ടാരകപ്പാന' എന്ന ഭാഷാഗാനകാവ്യം കാണുക] സിദ്ധർ-ഷികൾ സിദ്ധരായ ഋഷികൾ. ബുധാവതംസം – ജ്ഞാനികളുടെ ശിരോലങ്കാരം. ബുധജനം – സംസാരികൾ. ചിത്തസുമകുഡ്മളം – മനസ്സാകുന്ന പൂമൊട്ട്. ദിവാകരൻ – സൂര്യൻ. ഹരിചരണം – വിഷ്ണുപാദം. ആപഗാ – നദി. ചാരിത്രം – ജീവിതചരിത്രം. ഗംഗയുടെ പരിശുദ്ധി അവിടുത്തെ ജീവിതത്തിനുണ്ടായിരുന്നു.

മടിച്ചു നില്ക്കുന്നോ........

## ചരണങ്ങൾ

1 തീർത്ഥപാദപ്പൊൻവസന്തം വന്നണഞ്ഞിപ്പോൾ
മർത്ത്യജന്മം മാമകീനം പൂവണിഞ്ഞല്ലോ!
പൂവിൽനിന്നും തൂമണമെങ്ങും തൂകിടുന്നല്ലോ!
എങ്ങു പൂങ്കുയിൽ? എങ്ങു വണ്ടുകൾ? മോദലോലങ്ങൾ!
പൂങ്കുയിലേ! കരിവണ്ടേ! മടിച്ചു നില്ക്കുന്നോ?
പോരിക പോരിക, മടിച്ചു നില്ക്കുവതെന്തിനു നിങ്ങൾ?

2 തീർത്ഥപാദൻ പൊൻവിളക്കായ് വന്നണഞ്ഞിപ്പോൾ
അന്തരംഗം മാമകീനം വിളക്കിടുന്നല്ലോ!
ചിൽപ്രകാശം നാലുപാടും തൂകിടുന്നല്ലോ!
എങ്ങു കൂരിരുൾ? എങ്ങു നിഴലുകൾ? മോഹരൂപങ്ങൾ!
കൂരിരുളേ! നിഴലുകളേ! മടിച്ചു നില്ക്കുന്നോ?
പോവുക പോവുക, മടിച്ചു നില്ക്കുവതെന്തിനു നിങ്ങൾ?

3 തീർത്ഥപാദൻ യോഗിരാജൻ വന്നണഞ്ഞിപ്പോൾ
സാന്ദ്രസുന്ദരമന്ത്രമംഗളമന്ദ്രശംഖൊലിയാൽ
എന്നുള്ളം കോവിലാക്കി നിന്നിടുന്നല്ലോ
ഭാവമാല്യം കയ്യിലേന്തി നില്ക്കയാണീ ഞാൻ;
എങ്ങു ദേവത ശാന്തിദേവത? മടിച്ചു നില്ക്കുന്നോ?
പോരിക പോരിക, മടിച്ചു നില്ക്കുവതെന്തിനു നീയു ?

## ദർശനാചാര്യവിരചിത ഉപാസ്തി ഗ്രന്ഥങ്ങൾ

ശ്രീ ആററുകാലംബാസഹസ്രനാമസ്തോത്രം * നാമാവലി
,, ത്രിശതീസ്തോത്രം
,, അഷ്ടോത്തരശതനാമസ്തോത്രം * നാമാവലി
,, ഭജനാവലി – "ആററുകാലമ്മ"
,, ദണ്ഡകം
,, സുപ്രഭാതം

ദേവി,നമസ്തേ! * സോപാനഗീതപഞ്ചകം * ദേവീസ്തുതികൾ

ശ്രീ വിദ്യാധിരാജ സഹസ്രനാമസ്തോത്രം * നാമാവലി
,, ത്രിശതീസ്തോത്രം
,, അഷ്ടോത്തരശതനാമസ്തോത്രം * നാമാവലി
,, അഷ്ടോത്തരശതഗായത്രി
,, ഭജനാവലി
ഗദ്യം – "തത്ത്വമസി"
,, സുപ്രഭാതം

ഭട്ടാരകായനമ * കീർത്തനം
ഗീതികാഞ്ജലി * ഭാവഗീതങ്ങൾ
ഭട്ടാരകപ്പാന * ഭാഷാഗാനകാവ്യം

### ലഭിക്കുന്ന സ്ഥലം

* ആററുകാൽ ഭഗവതിക്ഷേത്രം ബുക്ക്സ്റ്റാൾ, തിരുവനന്തപുരം–9
* ശ്രീ വിദ്യാധിരാജ ചട്ടമ്പിസ്വാമി സ്മാരകം, ആററുകാൽ
* പ്രൊഫ: എ. വി. ശങ്കരൻ, ദ കമൽ, കെലിൻഡ് ലെയിൻ, പരുത്തിപ്പാറ, മുട്ടട പി. ഒ., തിരുവനന്തപുരം–695025

ഫോൺ: 435441